# ആ കരിനിഴൽ നീങ്ങട്ടെ

— കോന്നിയൂർ ആർ. നരേന്ദ്രനാഥ് —

മാനവൻ മഹാശക്തി നേടിയിന്നീലോകത്തിൽ
നൂതനമൊരു പാതതുറന്നു,* വിജയിച്ചു......!
സാഗരങ്ങളെത്താണ്ടി ഭൂതലം ചുററിപ്പോരാം
വായുവിൽ വാനോടൊപ്പമുയരാം വിഹരിക്കാം;
ചക്രവാളത്തെപിന്നിട്ടായിരം ഗോളങ്ങളിൽ
ചക്രവർത്തിയായ്ത്തീരാം താവളമുറപ്പിക്കാം;
സൗരയൂഥവുംവിട്ടു താരകൾ തിരിവയ്ക്കും-
മേഖല വിശാലമാംകളിമുററമായ് മാററാം;
ഗിരിശൃംഗത്തെ ധൂളിയാക്കിടാം നിമിഷത്തിൽ
പശിയും രോഗങ്ങളുമൊന്നോടെ നശിപ്പിക്കാം;
ഒരുമൺതരിയിലെ ശക്തിയെ നിയന്ത്രിച്ചു
ധരയിൽ സമൃദ്ധിയാൽ നാകലോകത്തെത്തീർക്കാം.

* * *

* [ പരമാണുശക്തിയുടെ ഉപയോഗങ്ങൾ. ]

വിജയം മനുഷ്യന്റെ കയ്യുകളിലൊതുങ്ങവേ
വിജയധ്വനിശോകമൂകമായ് പൊലിഞ്ഞെന്നോ?
ക്രൂരമാണതു ചിന്തിച്ചീടുന്നപോലും പക്ഷേ
ഘോരമാംനാശം നാലുചുററിലും നിഴൽവീശി
അന്ധതേ,യഹന്തയ്ക്കു കീഴ്പ്പെട്ടു സമസ്തവു-
മന്ധകാരത്തിൽത്തള്ളിത്താഴ്ത്തുവാനൊരുങ്ങുന്നോ?
മത്സരം പരസ്പരകലഹംനിമിത്തമാ-
യുത്സവകാലം തള്ളിത്തള്ളി നാം കളയുന്നു!
അയലത്തഴൽപൂണ്ടു കേണിടുംസഹോദര-
ഹൃദയത്തുടിപ്പുകൾ നമ്മളെച്ചലിപ്പിച്ചാൽ
മുടിയാനൊരുക്കമോ വിജയോദയത്തിന്റെ
വിതറുംപ്രഭാപൂരമംബരം തെളിക്കുമ്പോൾ...?

